# സാഹിത്യവാരഫലം

1971/12/26-ൽ മലയാളനാട്ട് വാരികയിൽ പ്രസിദ്ധീകരിച്ചത്.

## വേദനയും സൗന്ദര്യവും

വർഷങ്ങൾക്കു മുൻപ് ഞാൻ കോളേജ് വിദ്യാർത്ഥിയായിരുന്നകാലത്തുണ്ടായ സംഭവം. നാലുംകൂടുന്ന വഴിയിൽ ഞാൻ ബസ് കാത്തുനില്ക്കുകയാണ്. പൊടുന്നനവേ ഒരു ശബ്ദം. “അയ്യോ എന്റെ കാലുമുറിഞ്ഞേ.” ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ പതിനെട്ടുവയസ്സുവരുന്ന ഒരു പെൺകുട്ടി റോഡിനരികെ കാലിലെ വിരലുകൾ ഉയർത്തിവച്ചുകൊണ്ട് നിലവിളിക്കുന്നു. അവളുടെ വിരലുകളാകെ രക്തത്തിൽ മുങ്ങിയിരിക്കുന്നു. ഉള്ളംകാലിൽ ഒരു കുപ്പിയോട് തറച്ച് നില്ക്കുന്നു, ആ മുറിവിൽ നിന്ന് രക്തം ധാരായന്ത്രത്തിൽ നിന്നെന്നപോലെ പുറത്തേക്കു ചാടുന്നു. ഞാൻ ഒരു സഹായവും ചെയ്യാതെ, ഒരു വാക്കുപോലും പറയാതെ നോക്കിനിന്നു. അവളുടെ അഴിച്ചിട്ട തലമുടി റോഡിൽ കിടന്നിഴയുന്നു. റോസാപ്പൂപോലെയുള്ള അവളുടെ കവിൾത്തടങ്ങൾ കൂടുതൽ അരുണ വർണ്ണമണിഞ്ഞിരിക്കുന്നു. രക്തപ്രവാഹം കണ്ടു പേടിച്ച്, വേദനകൊണ്ട് പിടഞ്ഞ് അവൾ കാതരങ്ങളായ മിഴികൾ നാലുപാടും വ്യാപരിപ്പിക്കുന്നു. അസുലഭദർശനം; അസുലഭമായ സൗന്ദര്യദർശനം. അവൾക്കു വേദന. കാഴ്ചക്കാരനായ എനിക്കു സൗന്ദര്യാനുഭൂതി. പിന്നീട് പലപ്പോഴും ആ പെൺകുട്ടിയെ റോഡിൽ വച്ചു കണ്ടിട്ടുണ്ട്. കാണുമ്പോഴൊക്കെ ഞാൻ വിചാരിച്ചിട്ടുണ്ട് “ഇന്നും കാലിൽ കുപ്പിച്ചില്ല് കൊണ്ടെങ്കിൽ”. വേദനയിലൂടെ ആവിഷ്ക്കരിക്കപ്പെടുന്ന സൗന്ദര്യത്തിന് തീക്ഷ്ണത കൂടും. “മലയാളനാടിൽ” ശ്രീ. കെ. എൽ. മോഹനവർമ്മ എഴുതിയ “മാര്യേജ്, കേരളസ്റ്റൈൽ” എന്ന ചെറുകഥ ഒട്ടൊക്കെ ഫലിതാത്മകമാണെങ്കിലും വേദന നിറഞ്ഞതാണ്. അച്ഛന്റെ നിർബ്ബന്ധംകൊണ്ട് മകൻ തനിക്കിഷ്ടമില്ലാത്ത പെണ്ണിനെ വിവാഹം കഴിക്കുന്നു. വിവാഹത്തിനു ശേഷം ആ പെണ്ണിനെ ഉപേക്ഷിക്കണമെന്ന് അച്ഛൻ നിർബ്ബന്ധിക്കുന്നു. അപ്പോൾ പെണ്ണിന്റെ അച്ഛനും വാശി. ഭർത്താവില്ലാതെ മകൾ വീട്ടിൽ നിന്നാലും തരക്കേടൊന്നുമില്ല. കീഴടങ്ങുന്നത് ആത്മാഭിമാനത്തിന് ചേർന്നതല്ല. പക്ഷേ, രണ്ടു വീട്ടുകാരെയും കളിപ്പിച്ചുകൊണ്ട് ഭർത്താവും ഭാര്യയും ഒരുമിച്ചു താമസിക്കാൻ തീരുമാനിക്കുന്നു. ശരിയായ തീരുമാനമെന്ന് നമ്മളും പറയും. ഇഷ്ടമില്ലാതെയാണെങ്കിലും വിവാഹം കഴിച്ചു പോയാൽ ആ ദാമ്പത്യജീവിതം നിലനിറുത്തിക്കൊണ്ടു പോകേണ്ടതാണ്. ഭാര്യയ്ക്കു ദോഷമുണ്ടെങ്കിൽ ഭർത്താവ് അത് ഉറക്കെപ്പറയരുത്. ഭർത്താവിനു ദോഷമുണ്ടെങ്കിൽ ഭാര്യയും പറയരുത്. സംസ്കാരത്തിന്റെ പേരിലുള്ള ഈ “വിലക്ക”ങ്ങൾ ഇത്രയും കാലം പരിപാലിച്ചതുകൊണ്ടാണ് നാം ശ്രേഷ്ഠജനതയായി ലോകമെങ്ങും ആരാധിക്കപ്പെടുന്നത്. അതുപോകട്ടെ. വേദനയിൽ വിരിഞ്ഞു നില്ക്കുന്ന സൗന്ദര്യത്തിന്റെ പൂവാണ് മോഹനവർമ്മയുടെ കഥ. കൂർത്ത കുപ്പിച്ചില്ല് ആ പെൺകുട്ടിയുടെ കവിൾത്തടത്തിൽ റോസാപ്പൂക്കൾ ഉളവാക്കി. ദാമ്പത്യജീവിതത്തിന്റെ വേദനകൾ ഇവിടെ ആധ്യാത്മികസൗന്ദര്യം ഉളവാക്കുന്നു.

ഞാൻ ഈ “ആദർശാത്മകത്വ”മൊക്കെ പറയുന്നുണ്ടെങ്കിലും യഥാർത്ഥമായ ലോകം ഇങ്ങനെയൊന്നുമല്ലെന്ന് ശ്രീ. ജി. എൻ. പണിക്കർ കാണിച്ചുതരുന്നു. ചേച്ചി അമ്പലത്തിൽ പോയപ്പോൾ അനുജത്തി ചേച്ചിയുടെ ഭർത്താവിന്റെ അടുക്കൽ സല്ലപിക്കാൻ എത്തുന്നു. അതേസമയം അവൾ വേറൊരു പുരുഷനെ സ്നേഹിക്കുന്നുവെന്നു ഭാവിക്കുകയാണ്. അയാളോ? അവളെ വഞ്ചിച്ച് വേറൊരുത്തിയെ വിവാഹം കഴിക്കാൻപോകുന്നു. കാപട്യം നിറഞ്ഞ ഈ ലോകത്തെ ജി. എൻ. പണിക്കർ കലാസുന്ദരമായ രീതിയിൽ അനാവരണം ചെയ്യുന്ന “തടശിലയിൽ പൂക്കൾ” എന്ന ചെറുകഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്). ഒരു ത്രിപാർശ്വകാചം സൂര്യരശ്മിയെ ഏഴുനിറങ്ങളാക്കി പ്രസരിപ്പിക്കുന്നു. ജീവിതസംഭവങ്ങൾ അനുജത്തിയുടെ—മാലിനിയുടെ—ഹൃദയകോചത്തിലൂടെ കടന്നുവരുമ്പോൾ വർണ്ണോജ്ജ്വലതയാർന്ന അവളുടെ സ്വഭാവം വ്യക്തമാകുന്നു. വികാരത്തിന്റെ കൊടുമുടിയിലെത്തിയതാണ് അവളുടെ ജീവിതം. അതിന് യോജിച്ചിരിക്കുന്നു അടുത്ത വീട്ടിൽ നിന്നുയരുന്ന പോപ് സംഗീതം. സത്യാത്മകമല്ലാത്ത ആ സംഗീതം മാലിനിയുടെ വികാരത്തിന്റെ അസത്യാത്മകതയെ സൂചിപ്പിക്കുന്നു. ഭാവാത്മകത്വം കൊണ്ട് ജി. എൻ. പണിക്കരുടെ ചെറുകഥ മനോഹരമായിട്ടുണ്ട്. ശ്രീ. നമ്പൂതിരിയുടെ ചിത്രവും ഭാവവ്യഞ്ജകമായിരിക്കുന്നു.


ഗി ദെ മോപ്പസാങ്

ഗി ദേ മോപ്പസാങ്ങിന്റെ “ചന്ദ്രികയിൽ” എന്ന ചെറുകഥ ഉത്കൃഷ്ടമാണ്, പ്രസിദ്ധവുമാണ്. ധർമ്മോന്മത്തനായ ഒരു പാതിരിയുടെ കഥയാണത്. സൃഷ്ടിയുടെ എല്ലാ രഹസ്യങ്ങളും കണ്ടുപിടിച്ചുവെന്നു കരുതുന്ന അദ്ദേഹത്തിന് സ്ത്രീയെ വെറുപ്പാണ്. പുരുഷനെ പ്രലോഭിപ്പിക്കാനാണ് ഈശ്വരൻ സ്ത്രീയെ സൃഷ്ടിച്ചതെന്ന് അദ്ദേഹം കരുതി. ഒരുദിവസം ഒരു സ്ത്രീ അദ്ദേഹത്തോടു പറഞ്ഞു. അദ്ദേഹത്തിന്റെ അനന്തരവൾക്ക് ഒരു കാമുകനുണ്ടെന്ന്. പാതിരി വിശ്വസിച്ചില്ല. രാത്രി പത്തുമണിക്കുശേഷം നദിയുടെ തീരത്തു ചെന്നാൽ താൻ പറഞ്ഞതു സത്യമാണെന്ന് ബോധപ്പെടുമെന്ന് ആ സ്ത്രീ അദ്ദേഹത്തിന് ഉറപ്പുകൊടുത്തു. പാതിരി പത്തുമണിയാകാൻ കാത്തിരുന്നു. മനോഹരമായ രാത്രി. നിലാവ് പരന്നൊഴുകുന്നു. മൂടൽമഞ്ഞ് അതിൽ കലർന്ന് എന്തെന്നില്ലാത്ത ശോഭ. നൈറ്റിംഗയിൽ പാടുന്നുണ്ട്. പാതിരിക്കുതന്നെ ഒരു വികാരം. ഈശ്വരനെന്തിന് ഈ രാത്രിയെ ഇത്രത്തോളം സുന്ദരമാക്കി എന്നാണ് അദ്ദേഹത്തിന്റെ സംശയം. അതാ ആ ഉജ്ജ്വലനക്ഷത്രം; അത് കാവ്യാത്മകമാണ്. അത് കാണുമ്പോൾ ഹൃദയം സ്പന്ദിക്കുന്നു. പ്രകൃതിക്ക് മൂടൽമഞ്ഞെന്ന മുഖാവരണം? രാത്രി മനുഷ്യന് വിശ്രമിക്കാനുള്ള സമയമാണെങ്കിൽ എന്തിന് ഈ സൗന്ദര്യം? എന്തിന്ന് ഈ ഉദാത്തത? അദ്ദേഹം സ്വയം ചോദിക്കുകയാണ്. ആ ചോദ്യങ്ങൾക്കുള്ള ഉത്തരംപോലെ ഒരു യുവാവും യുവതിയും നദീതീരത്തിലൂടെ അദ്ദേഹത്തിന്റെ അടുക്കലേക്കു നടന്ന് അടുക്കുകയാണ്. യുവതി പാതിരിയുടെ അനന്തരവൾതന്നെ. അപ്പോഴാണ് അദ്ദേഹത്തിനു മനസ്സിലായത് ഈശ്വരൻ ആ രാത്രിയെ അത്രത്തോളം മനോഹരമാക്കിയത് എന്തിനാണെന്ന്. കാമുകിയുടെയും കാമുകന്റെയും പ്രേമാവിഷ്ക്കാരത്തിനാണ് നിശീഥിനിയെ ഈശ്വരൻ സുന്ദരമാക്കിയത്. ഈ സത്യം മനസ്സിലാക്കിയ പാതിരി അവിടെനിന്ന് ഓടിക്കളഞ്ഞു. തനിക്കു പ്രവേശിക്കാൻ അർഹതയില്ലാത്ത ദേവാലയത്തിൽ കടന്നുചെന്നുവെന്ന തോന്നലോടുകൂടി. മോപ്പസാങ്ങിന്റെ അത്യന്തസുന്ദരമായ ഈ ചെറുകഥയുടെ ഒരു വികൃതമായ അനുകരണമാണ് കുങ്കുമംവാരികയിലെ “രാഗം” എന്ന ചെറുകഥ. ലൈംഗികാഭിലാഷങ്ങൾ അബോധമനസ്സിലേക്ക് ഒതുക്കിവയ്ക്കുന്ന ഒരു ഹോസ്റ്റൽ മേട്രൻ കാമുകന്റെ കത്തു വാങ്ങിയ കാമുകിയെ (വിദ്യാർത്ഥിനിയെ) ശകാരിക്കാൻവേണ്ടി അടുത്തേക്കു വിളിക്കുന്നു. പക്ഷേ, ആ പെൺകുട്ടിയുടെ സൗന്ദര്യം കണ്ടപ്പോൾ മേട്രനുതന്നെ കാമവികാരമുണ്ടായി. “ദൈവമേ എന്നെ ടെംറ്റേഷൻസിൽ നിന്നും രക്ഷിക്കേണമേ” എന്ന് അവർ പ്രാർത്ഥിച്ചു. പ്രതിപാദ്യവിഷയങ്ങൾ വിഭിന്നങ്ങളാണെന്ന് ചിലർക്കു തോന്നിയേക്കാം. ആ വിഭിന്നസ്വഭാവത്തിലൂടെയും പ്രകടമാണ് ഗർഹണീയമായ അനുകരണം. കുങ്കുമംവാരികയിലെ മറ്റൊരു കഥ ശ്രീ. ചിറയിൻകീഴ് സലാം എഴുതിയ “ആവശ്യം” എന്നതാണ്. വിവാഹിതയാകുന്ന യുവതിയെക്കണ്ട് ഒരു കൊച്ചുപെണ്ണ് അസൂയപ്പെടുന്നതാണ് ഇതിലെ കഥ. ഇതുവായിച്ചിട്ട് ഈ ലേഖകൻ ഇങ്ങനെ പറയുന്നു: “ശ്രീ. ചിറയിൻകീഴ് സലാമിന് കുറേക്കൂടി ഭാവനയുണ്ടായിരുന്നെങ്കിൽ! കുറേക്കൂടി കലാസങ്കേതത്തെക്കുറിച്ച് ജ്ഞാനമുണ്ടായിരുന്നെങ്കിൽ!”

ഞാൻ ഇത്രയും എഴുതിയിട്ട് പേന മേശപ്പുറത്ത് എവിടെയോ വച്ചു. എന്നിട്ട് കുറച്ചുനേരം നിശ്ശബ്ദനായി, വിചാരരഹിതനായി ഇരുന്നു. വീണ്ടും എഴുതാൻ പേന നോക്കിയപ്പോൾ കാണാനില്ല. അതു നോക്കിയെടുക്കുന്ന തിടുക്കത്തിൽ വാരികകൾ തട്ടി താഴെയിട്ടു. ചെയിംബേഴ്സ് ഡിക്ഷ്ണറി മേശപ്പുറത്തുനിന്ന താഴെവീണ് രണ്ടായിക്കീറി. പതിനഞ്ചു മിനിറ്റുനേരം പേന നോക്കിയെടുക്കാനുള്ള ശ്രമം. ഒടുവിൽ അതു കിട്ടി. കിട്ടിയപ്പോൾ എന്തൊരു സന്തോഷം! നമ്മുടെ കണ്ണിൽ പെടാത്തത് കാണുമ്പോൾ ഇതുപോലെ ആഹ്ലാദമുണ്ടാകും. കാമുകനു കാമുകിയുമായിരിക്കുമ്പോൾ ഉണ്ടാകുന്ന വികാരപാരവശ്യം; അതിന്റെ പേരിലുണ്ടാകുന്ന ദുശ്ശങ്ക; അതകലുമ്പോൾ ഉളവാകുന്ന പ്രശാന്തത; ദാമ്പത്യജീവിതത്തിലെ വഞ്ചന അവയെല്ലാം നാം പലയിടങ്ങളിലും ദർശിച്ചിട്ടുണ്ട്. പക്ഷേ, വിസ്മരിച്ചുപോയിരിക്കുന്നു. ശ്രീമതി ബി. സരസ്വതി അവയെ ആകർഷകമായി ചിത്രീകരിക്കുമ്പോൾ നാം സന്തോഷിക്കുന്നു (കടൽ ശാന്തം എന്ന ചെറുകഥ—ജനയുഗം വാരിക). അതിഭാവുകത്വമില്ലാത്ത കൊച്ചുകഥ. “നിങ്ങൾ പതിവായി നിന്ദിക്കാറുള്ള പ്രായോഗികത്വം ഇവിടെയില്ലേ? ജീവിതത്തിന്റെ ശബ്ദം ഇവിടെയുണ്ടോ?” എന്നൊക്കെ എന്നോടു ചോദിക്കരുതേ ഇവിടെനിന്ന് നാം പോകുന്നത് ‘മലയാളരാജ്യ’ത്തിലെ ‘തണുത്തിരുണ്ട സായാഹന’ത്തിലേക്കാണ്. ഞാൻ ഈ ലേഖനമെഴുതുന്നത് തണുത്തിരുണ്ട സായാഹനത്തിൽത്തന്നെ. കഥാകാരനായ ശ്രീ. വസന്തൻ എന്നെ നയിക്കുന്നതും കലാശൂന്യതയുടെ തണുത്തിരുണ്ട സായാഹ്നത്തിലേക്ക്. രാമചന്ദ്രൻ എന്ന കാമുകൻ വഞ്ചിച്ചതുകൊണ്ട് ശാന്തയെന്ന കാമുകിയുടെ ജീവിതം നശിച്ചു. അവൾ മരണത്തിനു സദൃശമായ ജീവിതം നയിക്കുകയാണ്. വർഷങ്ങൾ കഴിഞ്ഞപ്പോൾ അവൾ ആ രാമചന്ദ്രനെയും അയാളുടെ ഭാര്യയേയും ‘കോളേജ്ഡേയ്ക്കു കണ്ടുമുട്ടി. ഒന്നും സംഭവിച്ചില്ലാത്ത മട്ടിൽ രാമചന്ദ്രൻ അവളെ സ്വന്തം വീട്ടിലേക്കു ക്ഷണിച്ചു. ആ ക്ഷണമാണ് അവളെ കൂടുതൽ ദുഃഖിപ്പിച്ചത്. ആയിരമായിരം കഥാകാരന്മാർ കൈകാര്യം ചെയ്ത ഒരു വിഷയം ഒരു നവീനതയുമില്ലാതെ, വൈചിത്ര്യവുമില്ലാതെ ഇവിടെ പ്രതിപാദിക്കപ്പെടുന്നു. ചൈതന്യമറ്റ ഈ കഥയ്ക്കു തുല്യമായി ഈ ലോകത്ത് ഒന്നേയുള്ളുവെന്നു ഞാൻ പറഞ്ഞാൽ അതിലെ അത്യുക്തി ക്ഷന്തവ്യമാണ്, അത് കഥയ്ക്കു കെ. കെ. പി. വരച്ചുചേർത്തിട്ടുള്ള ചിത്രം തന്നെ. അന്തരീക്ഷത്തിൽ നക്ഷത്രം വിരിയുന്നതു കണ്ടപ്പോൾ തൊട്ടാവാടിപ്പൂവിനും കൗതുകം അതുപോലൊന്നു വിരിയാൻ. സി. എം. ബൗറ നിരൂപണമെഴുതുന്നതു കാണുമ്പോൾ എനിക്കാഗ്രഹം അതുപോലൊന്ന് എഴുതാൻ. ഉറൂബും അദ്ദേഹത്തെപ്പോലെയുള്ള കഥാകാരന്മാരും എഴുതുന്നതു കാണുമ്പോൾ പലർക്കും അഭിലാഷം അവരെപ്പോലെ എഴുതാൻ. ആഗ്രഹങ്ങളേ! നിങ്ങൾ അശ്വങ്ങളാകൂ. ഞങ്ങൾ കുതിരസ്സവാരി നടത്തട്ടെ.


നെപ്പോളിയൻ

ഒരു ബാലികയുടെ കഞ്ചുകാവൃതമായ വക്ഷോജങ്ങൾ കണ്ട ഒരു ബാലന് ഉണ്ടായ ലൈംഗികാഭിലാഷമാണ് ശ്രീ. തുളസി എഴുതിയ “മഞ്ഞക്കുന്നുകളുടെ ഉദ്ഭവം” എന്ന ചെറുകഥയുടെ വിഷയം. അവൾ ഊരിയിട്ടിരുന്ന മഞ്ഞബ്ലൗസെടുത്ത് അവൻ ചുംബിച്ചു പുളകംകൊള്ളുന്നു. അന്നുരാത്രി അവൻ സ്വപ്നം കണ്ടു തനിക്കും വക്ഷോജങ്ങൾ ഉണ്ടായി എന്ന്. ഉണർന്നപ്പോൾ വെറും പരന്ന നെഞ്ചുമാത്രം. എനിക്കു നെപ്പോളിയന്റെ ചോദ്യമാണ് ഇപ്പോൾ ഓർമ്മവരുന്നത്. ആരെയെങ്കിലും ഉദ്യോഗത്തിൽ നിയമിക്കാനുള്ള ശുപാർശയുണ്ടാകുമ്പോൾ അദ്ദേഹം ചോദിക്കുമായിരുന്നു: “അയാൾ വല്ലതും എഴുതിയിട്ടുണ്ടോ? ഞാൻ അയാളുടെ ശൈലി കാണട്ടെ.” ഭാഷാശൈലിയിൽനിന്ന് എഴുതുന്നയാളിന്റെ സ്വഭാവം മനസ്സിലാക്കാമെന്ന തത്ത്വമാണ് നെപ്പോളിയൻ ഈ ചോദ്യംകൊണ്ട് പ്രകടമാക്കിയത്. തുളസിയുടെ ശൈലി വക്രമാണ്, കർക്കശമാണ്. അതു വികാരം പകർന്നുകൊടുക്കാൻ അസമർത്ഥമാണ്.

> “കുന്നുകളെ നഷ്ടപ്പെടുത്തിയുള്ള അവളുടെ ഇപ്പോഴത്തെ രൂപം, വേലികടന്ന് ചെടികളുടെ അർദ്ധസുതാര്യമറയ്ക്കു പിന്നിൽ, വൃക്ഷങ്ങളുടെ കടുത്ത തിരശ്ശീലയ്ക്കു പിന്നിൽ ഇനിയും സാദ്ധ്യത എന്നൊന്നില്ലാത്ത അദൃശ്യതയ്ക്കുപിന്നിൽ… ശൂന്യം; അവളില്ല, ചേച്ചിയില്ല. കാലുകൾ നിലത്തു തൊടുവിച്ച് അവൻ മാത്രം.”

(മലയാളരാജ്യം പുറം 27, 28)—വലിയ ബ്ലൗസു ധരിച്ചതുകൊണ്ട് ആ ബാലികയുടെ സ്തനങ്ങൾ വെളിയിൽ കാണാതെയായി. അവളും അവന്റെ ചേച്ചിയും വേലികടന്നു പോയി. അപ്പോൾ ആരെയും കാണാനില്ല. അവൻ അവിടെ നിന്നു—ഇത്രയും പറയാനാണ് ഈ വളച്ചുകെട്ടും കോലാഹലവുമൊക്കെ. “അവൻ ഒറ്റയ്ക്ക് അവിടെനിന്നു” എന്നു പറയുന്നതിനു പകരം തുളസി പറയുന്നതു കേൾക്കുക. “കാലുകൾ നിലത്തു തൊടുവിച്ച് അവൻ മാത്രം”. ഇതുകേട്ടാൽ ആളുകൾ പതിവായി കാലൂന്നിയല്ല നില്ക്കാറുള്ളത്, അവൻ മാത്രം അപ്പോൾ അങ്ങനെ നിന്നു എന്നല്ലേ തോന്നൂ. ഇതാണോ സാഹിത്യം? തുളസി നെപ്പോളിയന്റെ കാലത്താണ് ജീവിച്ചിരുന്നതെങ്കിൽ അദ്ദേഹത്തിന് ഉദ്യോഗം കിട്ടുമായിരുന്നില്ല.

എല്ലാ ഞായറാഴ്ചവൈകുന്നേരവും തിരുവനന്തപുരത്ത് “മലയാളനാട്ട്” വാരിക കിട്ടും. ഒരു ഞായറാഴ്ച രാത്രി ഞാൻ മലയാളനാട്ട് വാങ്ങിക്കൊണ്ടുവരുമ്പോൾ അടുത്തവീട്ടിലെ ഒരു കൊച്ചുകുട്ടി അതിനുവേണ്ടി കൈനീട്ടി. ഞാനത് അവൾക്കു കൊടുത്തു. ഇരുട്ടിപ്പോയതുകൊണ്ട് അവൾക്ക് അതു വായിക്കാൻവയ്യ. തെല്ലകലെ അവൾക്ക് എത്തുന്ന മട്ടിൽ സ്വിച്ചുണ്ട്. അത് ഒന്നമർത്തിയാൽ പ്രകാശമുണ്ടാകും. എങ്കിലും വാരികയിലെ ‘ബാലലോകം’ വായിക്കാനുള്ള തിടുക്കത്തോടെ അവൾ തൊട്ടടുത്തിരുന്ന ടോർച്ച് ലൈറ്റിന്റെ സ്വിച്ച് താഴ്ത്തി വായന തുടങ്ങി. ടോർച്ചിന്റെ അവ്യക്തപ്രകാശത്തിൽ അവളുടെ കൊച്ചുമുഖം വിളങ്ങി. വായനയുടെ രസംകൊണ്ട് ആ മുഖത്തിനു കൂടുതൽ തിളക്കമുണ്ട്. അവളുടെ ചുരുണ്ട തലമുടി കവിളിലൂടെ വീണുകിടക്കുന്നു. ആകർഷകമായ കാഴ്ച. ഇത്തരത്തിലുള്ള ദർശനങ്ങൾ മതി; ജീവിതം സമ്പന്നമാകും. അതു കാണാൻ കഴിവുണ്ടായിരിക്കണമെന്നേയുള്ളൂ. വനേചരന്മാരുടെ തലയിൽ വച്ച മയിൽപീലി ഗംഗാപ്രവാഹത്തിലെ നീർത്തുള്ളികൾ കലർന്ന കാറ്റേറ്റ് ചിന്നിച്ചിതറുന്നതായി കാളിദാസൻ വർണ്ണിച്ചിട്ടില്ലേ. അത് ഇതുപോലെയുള്ള മറ്റൊരാകർഷകമായ ദർശനമാണ്. നിത്യജീവിതത്തിലെയും കലാലോകത്തിലെയും ഇങ്ങനെയുള്ള ദർശനങ്ങളാണ് പല ചെറുകഥകളെക്കാളും ഭേദം. ‘ദേശാഭിമാനി’ വാരികയിൽ ശ്രീ. ശാഹൽ, വളപട്ടണം എഴുതിയ “നരിച്ചീറുകൾ” എന്ന ചെറുകഥ നോക്കുക. ദുഷ്ടനായ മുതലാളി ശിഷ്ടനായ തൊഴിലാളി. മുതലാളി തൊഴിലാളിയെ വഞ്ചിക്കാൻ ശ്രമിക്കുന്നു. ഇത്തരം സ്ഥിരം വിഷയങ്ങൾ കണ്ടുകണ്ട് നന്നേ മടുത്തു. കേരളത്തിലല്ലാതെ ഇങ്ങനെയാരും കഥയെഴുതുന്നുമില്ല. റഷ്യയിലും ചൈനയിലും ഉണ്ടാകുന്ന ചെറുകഥകൾ ഞാൻ വായിക്കാറുണ്ട്. സാമൂഹികവിപ്ലവത്തെ പ്രകീർത്തിക്കുന്ന അത്തരം കഥകളിൽ കലാസൗന്ദര്യത്തിനാണ് എപ്പോഴും പ്രാധാന്യം. ശാഹൽ കൈകാര്യം ചെയ്ത ഈ വിഷയം തന്നെ കലാവൈഭവമുള്ള മറ്റാരെങ്കിലും പ്രതിപാദിച്ചാൽ അത് സുന്ദരമാകും എന്നതിന് ഒരു സംശയവുമില്ല. ഞാൻ കൂടുതൽ പറയാതിരിക്കാൻ ശ്രദ്ധിക്കട്ടെ. നോവലും ചെറുകഥയും മാത്രമല്ല നിരൂപണവും ഹ്രസ്വമായിരിക്കണം. ജീവിതത്തിന്റെ ഏകാന്തത, നിരർത്ഥകത്വം, വിഷാദം, ലൈംഗികവേഴ്ചയുടെ ഹർഷോന്മാദം, അതിനു ശേഷമുള്ള ദുഃഖം എന്നിങ്ങനെ പലരും പല പ്രാവശ്യം പ്രതിപാദിച്ച വിഷയം ശ്രീ. പി. കെ. നാണുവും പ്രതിപാദിക്കുന്നു (അന്വേഷണം—ഡിസംബർ ലക്കം). എന്നാൽ നവീനത അല്പംപോലുമില്ലതാനം. മാത്രമല്ല കഥ അവസാനിപ്പിക്കേണ്ടതെങ്ങനെയാണെന്ന അറിവുമില്ല ശ്രീ. നാണുവിന്. ഇവിടെ സഹതാപമർഹിക്കുന്ന പലതുമുണ്ട്. ചായംതേച്ചു കറുപ്പിച്ചിട്ടും തുടക്കം വെളുത്തുകാണുന്ന തലമുടിയോടുകൂടിയ വൃദ്ധൻ, നാലോ അഞ്ചോ പ്രാവശ്യം പെറ്റിട്ടും തലമുടി പിന്നിയിട്ടു നടന്നു ചെറുപ്പക്കാരിയായി ഭാവിക്കുന്ന മധ്യവയസ്ക, ആകെ രണ്ടു മുടിയുള്ളതു കഷണ്ടിയിൽ ഒട്ടിച്ചുവെച്ച് ആ “ബ്രഹ്മക്ഷൗരം” മറയ്ക്കാൻ ശ്രമിക്കുന്ന പുരുഷൻ, താൻ ജോലിചെയ്തിരുന്ന സ്ഥാപനത്തിൽ പെൻഷൻ പറ്റിയതിനുശേഷവും വന്നുകയറുന്ന ഉദ്യോഗസ്ഥൻ, പുരുഷൻ സ്പർശിക്കുകയില്ലെന്നല്ല നോക്കുകപോലും ചെയ്യുകയില്ലെന്നിരുന്നിട്ടും പുരുഷനെ കാണുമ്പോൾ ലജ്ജിച്ച് ഒഴിഞ്ഞുമാറുന്ന വൃദ്ധ—അങ്ങനെ പലരും. അവരുടെ കൂട്ടത്തിൽ പര്യവസാനം അസുന്ദരമായ ചെറുകഥകളും. തീർന്നില്ല ഒന്നുകൂടിയുണ്ട്. ചന്ദ്രിക ആഴ്ചപ്പതിപ്പിൽ ശ്രീ. സേതു എഴുതിയ “മോഹഭംഗം” എന്ന ചെറുകഥയും.

ദേശാഭിമാനി സ്റ്റഡിസർക്കിളിന്റെ ആഭിമുഖ്യത്തിൽ കോഴിക്കോട്ടു നടന്ന സാഹിത്യസെമിനാറിനെക്കുറിച്ച രണ്ടു ലേഖനങ്ങൾ രണ്ടു വാരികകളിലായി വന്നിട്ടുണ്ട്. മലയാളനാട്ടിൽ ശ്രീ. വി. ബി. സി. നായരും ദേശാഭിമാനിയിൽ ശ്രീ. എം. എൻ. കുറുപ്പും എഴുതിയ ആ ലേഖനങ്ങൾ ശ്രദ്ധേയങ്ങളത്രേ. സാമൂഹികജീവിതത്തിൽനിന്നു പ്രചോദനം കൈവരിക്കാതെ ഒരു കലാകാരനും എഴുതാൻ കഴിയുകയില്ലെന്നു രണ്ടുപേർക്കും അഭിപ്രായമുണ്ട്. സെമിനാറിലെ വാദഗതിയും അതായിരുന്നുവെന്ന് അവർ വ്യക്തമാക്കുന്നു. അങ്ങനെ പ്രചോദനം ഉൾക്കൊള്ളുന്നവർ രാഷ്ട്രത്തിന്റെ നന്മയ്ക്കുവേണ്ടി തൂലിക ചലിപ്പിക്കണമെന്നും അവർ ഭംഗ്യന്തരേണ വാദിക്കുന്നുണ്ട്. വി. ബി. സി. നായരുടെ പ്രബന്ധം സെമിനാറിലെ ആശയഗതികളെ വിമർശിക്കുന്നു. എം. എൻ. കുറുപ്പിന്റെ പ്രബന്ധം വിവരണാത്മകമായിരിക്കുന്നു. എങ്കിലും രണ്ടുപേരുടേയും വിചാരഗതികൾ ആ ലേഖനങ്ങളിൽ പ്രതിഫലിക്കുന്നുണ്ട്. ഇവിടെ ഈ ലേഖകന് ഒരു സംശയം. സാമൂഹികമൂല്യങ്ങൾ എല്ലാക്കാലത്തും മാറുന്നവയാണ്; കലാമൂല്യങ്ങൾ മാറാത്തവയും. രണ്ടിനേയും യോജിപ്പിക്കുന്നതെങ്ങനെ? സാമുദായികസാംഗത്യം—Social relevance—ഇല്ലാത്ത ഉത്കൃഷ്ടമായ സാഹിത്യം ഇതുവരെ ഉണ്ടായിട്ടില്ലെന്നാണോ നാം വിചാരിക്കേണ്ടത്?

ശ്രീ. പി. കുഞ്ഞിരാമൻനായരുടെ “തേനീച്ചയുടെ പാട്ട്” തുടങ്ങുന്നു.

> പൊട്ടിയ മുകിൽത്തുണ്ടമടച്ചുപതിച്ചുള്ള
> വിസ്തൃതചക്രവാളക്കന്മതിൽക്കെട്ടിന്നുള്ളിൽ
> വിണ്ണണി മൈക്കണ്ണിമാർ നനച്ചുവളർത്തിയ
> മുന്തിരിത്തോട്ടത്തിന്റെ സൗന്ദര്യമധുരസം
> ഭാസുര പ്രപഞ്ചത്തിന്നഴകു പകർത്തുന്ന
> ഭാവനയുടെ നവരത്നപാത്രത്താൽമുക്കി
> പൗർണ്ണമിയെത്തിക്കുന്ന കറന്ന ചൂടാറാത്ത
> പൂനിലാപ്പൈംപാലൊന്നു രണ്ടുതവിയും ചേർത്തി!
>
> (അന്വേഷണം)

ഇതു കവിതയല്ല; “കൺസീറ്റുക”ളുടെ ഘോഷയാത്രയാണിത്. മനുഷ്യനെ ബോറടിക്കുന്നതിനും ഒരതിരുവേണ്ടേ?

ഇന്നു ഞായറാഴ്ചയാണ്. ഇരുട്ടു വീണു കഴിഞ്ഞു. ഞാൻ ഓടിച്ചെന്ന് മലയാളനാട്ടു വാങ്ങിക്കൊണ്ടു വരട്ടെ. ആ കൊച്ചുകുട്ടി ഇന്നും ടോർച്ച് ലൈറ്റ് കത്തിച്ചു ബാലലോകം വായിച്ചുവെന്നു വരാം. അപ്പോൾ അവളുടെ കൊച്ചുമുഖം തെളിയുന്നതു കാണാം. അവളുടെ ചുരുണ്ട തലമുടി കവിൾത്തടത്തിലൂടെ വീണുകിടക്കുന്നതും കാണാം. ഇത്തരം കവിതകൾ വായിക്കുന്നതിനെക്കാൾ എത്രയോ ഭേദം ആ കാഴ്ച കാണുന്നത്! ഭേദമെന്നോ? ഉത്കൃഷ്ടമെന്നു തിരുത്തിപ്പറയട്ടെ.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ച് വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്നു വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്നു കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യ വാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളോ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <editors@sayahna.org>.
- പ്രതികരണങ്ങൾ <editors@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.